രാഷ്ട്രീയം

കെ. രാജേശ്വരി

# അച്ഛനും മകനും ആദർശധീരനും

**കടുത്ത ഒരു വിലപേശലിനാണ് കരുണാകരൻ ഒരുങ്ങുന്നത്. ആൻറണിക്കു മുഖ്യമന്ത്രിയാകണമെങ്കിൽ മുരളിയെ കെ.പി.സി.സി പ്രസിഡൻറാക്കണം. അതിനുള്ള ഉറപ്പുകിട്ടിയില്ലെങ്കിൽ ഫലം അനുഭവിക്കണം.**

കേരളരാഷ്ട്രീയത്തിലെ ഏറ്റവും മികച്ച പോരാളി ആരാണ്? സംശയമേ വേണ്ട- കോൺഗ്രസ് തറവാട്ടിലെ കരുണാകരൻ ഗുരുക്കൾ. ഏഴങ്കംവെട്ടി ജയിച്ച ചേകവൻ, ഈരേഴുപതിന്നാലു കളരിക്കും ആശാൻ, മെയ്യുകണ്ണാക്കിയ അഭ്യാസി. പനമ്പിള്ളിയേക്കാൾ കൗശലം, ഇ.എം.എസിനേക്കാൾ കുശാഗ്രബുദ്ധി. അടവ് പതിനെട്ടും പയറ്റ് ഇരുപത്തിനാലും മനഃപാഠം. തെരഞ്ഞെടുപ്പ് അടുത്തതോടെ അരയും തലയും മുറുക്കി ചുരികയിളക്കി താരിമുഴക്കുകയാണ് കാരണവർ. "കൈയൊന്നു ചുളുങ്ങിയതും കൂട്ടവേണ്ട, കാലൊന്നു വിങ്ങിയതും കൂട്ടവേണ്ട, പല്ലൊന്നു പോയതും കൂട്ടവേണ്ട ഇനിയുമൊരങ്കത്തിനു ബാല്യമുണ്ടേ..."

മിതവും ന്യായവുമാണ് കരുണാകർജിയുടെ ആവശ്യങ്ങൾ: മുരളീധരനെ കെ.പി.സി.സി പ്രസിഡൻറാക്കണം, കോൺഗ്രസ് മൽസരിക്കുന്ന 90 സീറ്റിൻെറ നേർ പകുതി തൻെറ ഗ്രൂപ്പിനു കിട്ടണം, പിന്നെ കഴിയുമെങ്കിൽ ആദ്യത്തെ ഒരു വർഷം മുഖ്യമന്ത്രിസ്ഥാനം. ഇവയിൽ പരമപ്രധാനം മുരളിയുടെകാര്യമാണ്. കെ.പി.സി.സി അധ്യക്ഷസ്ഥാനത്തിനുവേണ്ടി കൂനനുലയ്ക്കക്കുകൂമ്പുവരും കാലത്തോളം കാത്തിരിക്കാൻ വയ്യ. അരിയാണെങ്കിൽ കടംകൊള്ളാം, അഭിമാനം കടംകൊള്ളാനാവില്ലല്ലോ?

പ്രതികൂല സാഹചര്യങ്ങൾ നിരവധിയാണ് ലീഡർക്ക്. ഇന്ദിരാജിയോ രാജീവ്ജി പോലുമോ അല്ല. രാഷ്ട്രീയനിരക്ഷരയായ മാഡമാണ് അഖിലേന്ത്യാ നേതൃത്വത്തിൽ. നെഹ്റു-ഗാന്ധികുടുംബത്തോടുള്ള തൻെറ വിധേയത്വം, ഇന്ദിരാജിക്കുവേണ്ടി അനുഭവിച്ച ത്യാഗങ്ങൾ, സഹിച്ച നഷ്ടങ്ങൾ ഒക്കെ മാഡത്തിനറിയില്ല: പറഞ്ഞ് മനസ്സിലാക്കാൻ ഇറ്റാലിയൻ ഭാഷ പഠിച്ചവർ നമ്മുടെ കൂട്ടത്തിലില്ലതാനും. ഹൈക്കമാൻറിലാണെങ്കിൽ നിറയെ ശത്രുക്കളാണ് -അർജുൻസിംഗ് മുതൽ രമേശ് ചെന്നിത്തലവരെ.

നാട്ടിലാണെങ്കിൽ മോചനയാത്രയുടെ ആവേശവുമായി ആൻറണി നെഞ്ചുവിരിച്ചു നടക്കുന്നു. ശങ്കരനാരായണൻ മുതൽ മുസ്തഫവരെയുള്ളവർ പഴയ നേതാവിനെ പരസ്യമായി പുച്ഛിക്കുന്നു. നാരായണപ്പണിക്കർക്കു പോലും പഴയ ബഹുമാനമില്ല. നാടൊട്ടുക്കു പാഞ്ഞു നടക്കാൻ പറ്റിയതല്ല, ആരോഗ്യസ്ഥിതി. മനസ്സെത്തുന്നിടത്ത് ശരീരമെത്തുന്നില്ല.

പ്രായവും പ്രതികൂല സാഹചര്യങ്ങളും ലീഡറുടെ പ്രതിഭയെ തെല്ലും ബാധിച്ചിട്ടില്ല. വിശ്വവശ്യമായ മന്ദഹാസത്തിനും മങ്ങലേതുമില്ല. പ്രതിയോഗികളെ ഒതുക്കാൻ അടിച്ചിരുത്താനുള്ള തന്ത്രങ്ങൾ ബുദ്ധിശാലയിൽ ഇതൾ വിരിയുന്നുമുണ്ട്.

പ്രതികൂല സാഹചര്യങ്ങളെ അതിജീവിക്കാനുള്ള കഴിവുകൊണ്ടാണല്ലോ കണ്ണൂരുനിന്ന് ചിത്രംവര പഠിക്കാൻ തൃശ്ശിവപേരൂരെത്തിയ കരുണാകരൻ കേരള രാഷ്ട്രീ



ഫോട്ടോ: ഹാരിസ് കുറ്റിപ്പുറം



യത്തിൽ ഒരു വടവൃക്ഷമായി പടർന്ന് പന്തലിച്ചത്. കോൺഗ്രസിൻെറ നാലണ മെമ്പർഷിപ്പു നൽകിയത് വി.ആർ. കൃഷ്ണനെഴുത്തച്ഛനായിരുന്നെങ്കിലും കരുണാകരൻെറ രാഷ്ട്രീയ ഗുരുനാഥൻ പനമ്പിള്ളി ഗോവിന്ദമേനോൻ ആയിരുന്നു. പനമ്പിള്ളിയുടെ പാണ്ഡിത്യമോ വാഗ്ധാടിയോ ഇല്ല കരുണാകരന്; പക്ഷേ, മദയാനയെ തളക്കാനുള്ള മയക്കുവിദ്യ ഗുരുവിനേക്കാളും വശമാണ്. അതുകൊണ്ടുതന്നെയാകണം കമ്യൂണിസ്റ്റ് പാർട്ടി കൊടികുത്തിവാണ ട്രേഡ് യൂനിയൻ രംഗത്തേക്ക് പനമ്പിള്ളി ശിഷ്യനെ അയച്ചതും. സീതാറാം മില്ലിൽ ഐ.എൻ.ടി.യു.സി സംഘടിപ്പിക്കുന്ന കാലത്തുതന്നെ 'കരിങ്കാലി' എന്ന ജനകീയ ബിരുദവും കൽപിച്ചുകിട്ടി.

1948ൽ ഒല്ലൂക്കര നിയോജക മണ്ഡലത്തിൽനിന്ന് കൊച്ചി നിയമസഭയിലേക്ക് ജയിക്കുമ്പോൾ കരുണാകരന് വയസ്സ് 31 ആണ്. 1951ൽ വിയ്യൂരിൽ പരാജയപ്പെടുത്തിയത് പ്രമുഖ കമ്യൂണിസ്റ്റ് നേതാവ് കെ.കെ. വാര്യരെ. 1954ൽ ചെത്തുതൊഴിലാളി പ്രസ്ഥാനത്തിൻെറ ഈറ്റില്ലമായ അന്തിക്കാട്ട് അടിയറവു പറഞ്ഞത് സിറ്റിംഗ് എം.എൽ.എയും എ.ഐ.ടി.യു.സി നേതാവുമായ കെ.പി. പ്രഭാകരൻ. 1957ൽ തൃശൂർ നിയോജക മണ്ഡലത്തിൽ അങ്കം കുറിച്ച കരുണാകരൻ ഡോ. എ.ആർ. മേനോനോട് പരാജയമടഞ്ഞു. 1960ൽ സീറ്റേ കിട്ടിയില്ല. നാലു വർഷത്തിനകം വെള്ളാനിക്കര തട്ടിൽ എസ്റ്റേറ്റിലെ മാനേജരെ കുത്തിക്കൊന്ന കേസിൽ പത്താംപ്രതിയായപ്പോൾ രാഷ്ട്രീയ ജീവിതം അവസാനിച്ചു എന്നുതന്നെ പലരും കരുതി.

പ്രഥമദൃഷ്ട്യാ കേസില്ല എന്ന് കണ്ട് മജിസ്ട്രേറ്റ് കുറ്റ വിമുക്തനാക്കിയപ്പോൾ കരുണാകരൻ കൊടുങ്കാറ്റുപോലെ തിരിച്ചുവരവു നടത്തി. 1965ലെ തെരഞ്ഞെടുപ്പിൽ വൻ മരങ്ങൾ പലതും കടപുഴകിവീണപ്പോൾ മാളയിൽനിന്നും കരുണാകരൻ ജയിച്ചു കയറി. 1967ൽ സാഹചര്യം ആകെ മാറി. ഒമ്പതംഗ കോൺഗ്രസ് നിയമസഭാകക്ഷിക്ക് കരുണാകരനായി ലീഡർ.

1969ൽ സപ്തകക്ഷി മന്ത്രിസഭ തകർന്നപ്പോൾ അച്യുതമേനോന് തന്ത്രപരമായ പിന്തുണ നൽകിയതും മാർക്സിസ്റ്റുകാരെ അധികാരത്തിൽനിന്നും അകറ്റി നിർത്തിയതും ലീഡറുടെ ബുദ്ധിയായിരുന്നു. അതേ വർഷം മറ്റൊരു അദ്ഭുതം കൂടി സംഭവിച്ചു. കോൺഗ്രസ് പിളർപ്പിൻെറ തലേന്നുവരെ സിൻഡിക്കേറ്റ് പക്ഷപാതിയായിരുന്ന കരുണാകർജി പാർട്ടി പിളർന്നയന്നു രാവിലെ ഇന്ദിരാഗാന്ധിയുടെ അനുയായിയായിത്തീർന്നു!

1970ലെ ഇടക്കാല തെരഞ്ഞെടുപ്പിൽ സി.പി.ഐ മുതൽ ലീഗും പി.എസ്.പിയും വരെയുള്ളവരെ ഒരു ചരടിൽ ഇണക്കിച്ചേർത്തതിലും ലീഡർക്ക് മുഖ്യ പങ്കുണ്ടായിരുന്നു. ഏറ്റവും വലിയ ഒറ്റക്കക്ഷി കോൺഗ്രസും ലീഡർ കരുണാകരനും ആയിരുന്നെങ്കിലും മന്ത്രിസഭയുണ്ടാക്കിയത് അച്യുതമേനോനായിരുന്നു. പുറത്തുനിന്ന് പിന്താങ്ങിയാൽ മതി എന്നായിരുന്നു ഇന്ദിരാജിയുടെ ആജ്ഞ. കൃത്യം ഒരു വർഷം കഴിഞ്ഞ് 1971 സെപ്റ്റംബറിൽ കരുണാകരൻെറ നേതൃത്വത്തിൽ കോൺഗ്രസുകാരും മന്ത്രിസഭയിൽ പ്രവേശിച്ചു. ആഭ്യന്തര വകുപ്പാണു കിട്ടിയത്. ഭരണം പൊടിപാറി. പോകെപ്പോകെ അച്യുതമേനോനെക്കാളും പ്രബലനായി കരുണാകരൻ. അടിയന്തരാവസ്ഥയിൽ ഭരണം മൊത്തമായി ഏറ്റെടുക്കുകയും ചെയ്തു. കേരള കോൺഗ്രസുകാരെ ജയിലിൽനിന്നിറക്കിക്കൊണ്ടുവന്ന് മന്ത്രിസ്ഥാനം നൽകിയതിൻെറ ക്രെഡിറ്റും ലീഡർക്കുതന്നെ.

1977 ആകുമ്പോഴേക്കും അച്യുതമേനോൻ അരങ്ങൊഴിഞ്ഞു; വമ്പിച്ച ഭൂരിപക്ഷം നേടി കരുണാകരൻ അധികാരത്തിൽ തിരിച്ചെത്തി. ആറ്റുനോറ്റു കിട്ടിയ മുഖ്യമന്ത്രിപദത്തിന് ഒരു മാസത്തെ ആയുസ്സേയുണ്ടായുള്ളൂ. രാജൻ കേസിൽ ഹൈക്കോടതി നടത്തിയ പരാമർശങ്ങളെത്തുടർന്ന് രാജിവെച്ച് പിരിഞ്ഞു. പിന്നെ കള്ളസത്യവാങ്മൂലക്കേസായി, പുക്കാറായി. മജിസ്ട്രേറ്റ് കോടതി മുതൽ സുപ്രീംകോടതി വരെ കയറിയിറങ്ങി തടി കഴിച്ചിലാക്കുമ്പോഴേക്കും രാഷ്ട്രീയ സ്ഥിതിഗതികൾ പിന്നെയും മാറിമറിഞ്ഞു. കോൺഗ്രസ് ഒന്നുകൂടി പിളർന്നു. ഇന്ദിരാഗാന്ധിയോടൊപ്പം ഉറച്ചുനിന്നവർ കരുണാകരനും മുസ്തഫയും മറ്റു ചിലരും മാത്രം. ഇടതുപക്ഷ ഐക്യത്തിനായി പി.കെ. വാസുദേവൻനായർ മുഖ്യമന്ത്രിസ്ഥാനം ഉപേക്ഷിച്ചപ്പോൾ ഇഷ്ടദാന ബില്ലിൻെറ ബാനറിൽ വലതുപക്ഷ കക്ഷികളെ ഒരുമിപ്പിച്ചതും സി.എച്ച്. മുഹമ്മദ് കോയയെ മുഖ്യമന്ത്രിയാക്കിയതും കരുണാകരൻെറ ചാണകൃതന്ത്രം തന്നെ.

ആൻറണി കോൺഗ്രസും മാണി ഗ്രൂപ്പും മാർക്സിസ്റ്റ് പടകുടീരത്തിൽ ഇടം തേടിയപ്പോൾ വലതുപക്ഷ സാമുദായിക ശക്തികളെ കൂട്ടിയിണക്കി ഐക്യ ജനാധിപത്യ മുന്നണിയുണ്ടാക്കിയതും കരുണാകരനാണ്. 1980ലെ ഇടതുപക്ഷ തരംഗത്തെ ഒരു പരിധിവരെ തടഞ്ഞുനിർത്തിയത് അങ്ങനെയാണ്. സഖാക്കളുടെ പരിചരണം സഹിക്കവയ്യാതെ ആൻറണി പുറത്തുചാടിയപ്പോൾ ലീഡറുടെ ചിരിക്കു മാറ്റുകൂടി; 22 സീറ്റിൻെറ പ്രലോഭനത്തിൽ മാണിഗ്രൂപ്പിനെയും അടർത്തിമാറ്റിയപ്പോൾ നായനാരുടെ മന്ത്രിസഭ നിലംപൊത്തി. ഇല്ലാത്ത ഭൂരിപക്ഷം ഉണ്ടാക്കി സ്പീക്കറെ കോമാളി വേഷം കെട്ടിച്ച് കാസ്റ്റിങ്ങ് മന്ത്രിസഭയുണ്ടാക്കാനുള്ള ചങ്കൂറ്റവും കരുണാകരനേ ഉണ്ടാകൂ.

കപ്പിനും ചുണ്ടിനുമിടക്ക് രണ്ടുവട്ടം തട്ടിപ്പോയ മുഖ്യമന്ത്രിപദം കൈയിൽ കിട്ടിയപ്പോഴോ? ജോസഫിൻെറ സമ്മർദതന്ത്രം, പിള്ളയുടെ പഞ്ചാബ് മോഡൽ, നിലക്കൽ പ്രശ്നം, തിരുവനന്തപുരത്തെ സാമുദായിക കലാപം, പിന്നെ പ്രതിച്ഛായാ നാടകം, പ്രീഡിഗ്രി ബോർഡ് സമരം, മന്ത്രിമാരെ വഴിയിൽ തടയൽ, തങ്കമണി, കീഴ്മാട്... അങ്ങനെയെന്തൊക്കെയുണ്ടായി. മൂന്നു കോൺഗ്രസ് എം.എൽ.എമാർ രായ്ക്കുരാമാനം മറുകണ്ടം ചാടിയിട്ടുപോലും കരുണാകരൻ കുലുങ്ങിയില്ല. വരാപ്പുഴമെത്രാൻെറ ഇംപ്രിമാത്തൂസ് തൃണവൽഗണിച്ചുകൊണ്ടും കെ.വി. തോമസിനെ ലോക്സഭയിലേക്ക് ജയിപ്പിച്ച് ലീഡർ കരുത്തു കാട്ടി.

1987-91 കാലത്ത് പ്രതിപക്ഷത്തിരുന്നു പരമാവധി കളിച്ചു. മൂവാറ്റുപുഴ സീറ്റിനു വേണ്ടി മസിലുപിടിച്ച ജോസഫ് ഗ്രൂപ്പിനെ പടിയടച്ച് പിണ്ഡം വെച്ചതും മുന്നണി വിട്ടുപോയ മുസ്‌ലിംലീഗിൻെറ മനസ്സുമാറ്റിച്ച് തിരികെ കൊണ്ടുവന്നതും കേന്ദ്രമന്ത്രിയാകാൻ ചമഞ്ഞൊരുങ്ങി ദൽഹിക്കുപോയ മാണിയെ ഇളിഭ്യനാക്കിയതും ഉദാഹരണങ്ങൾ. 1989ലെ തെരഞ്ഞെടുപ്പിൽ കോഴിക്കോട്ടുനിന്ന് പുത്തരിയങ്കം ജയിച്ച് മുരളീധരൻ പാർലമെൻറിലേക്ക് പോകുന്നത് കാണാനും ഭാഗ്യമുണ്ടായി.

ജില്ലാ കൗൺസിൽ തെരഞ്ഞെടുപ്പിലുണ്ടായ ഗംഭീര വിജയം മാർക്സിസ്റ്റു പാർട്ടിയെ മത്തുപിടിപ്പിച്ചു. കാലാവധിയെത്തും മുമ്പ് നിയമസഭ പിരിച്ചുവിട്ട് ജനവിധി തേടാനായിരുന്നു പാർട്ടി തീരുമാനം. സഖാവ് അച്യുതാനന്ദൻ സത്യപ്രതിജ്ഞക്ക് ഇടാനുള്ള ജുബ്ബവരെ തയ്പിച്ചുവെച്ചു. വിധി വിഹിതമെന്നല്ലാതെ എന്തുപറയാനാണ്? പോളിങ്ങ് ആരംഭിക്കാൻ മണിക്കൂറുകൾ ബാക്കിയിരിക്കെ രാജീവ് ഗാന്ധി കൊല്ലപ്പെട്ടു; സഹതാപ തരംഗത്തിൽ കരുണാകരനും യു.ഡി.എഫും ജയിച്ചുകയറി.

രാജീവിൻെറ സ്ഥാനത്ത് നരസിംഹ റാവുവിനെ എ.ഐ.സി.സി പ്രസിഡൻറും പ്രധാനമന്ത്രിയുമാക്കി വാഴിച്ചതിൽ കറുപ്പനയ്യാ മൂപ്പനാർക്കും കരുണാകരനും പങ്കുണ്ടായിരുന്നു. നിർണായക സമയത്ത് ഝാർഖണ്ഡ് എം.പിമാരെയും അജിത് സിംഗി

നെയും ചാക്കിട്ടതിലും കരുണാകർജി മുഖ്യ പങ്കുവഹിച്ചു; പിൽക്കാലത്ത് ക്രിമിനൽക്കേസിൽ പ്രതിയാകേണ്ടി വന്നതുമില്ല. ദൽഹിയിൽ കിംഗ്മേക്കറായി വിലസുമ്പോൾ തിരുവനന്തപുരത്ത് ആരെ പേടിക്കണം? വലിയ വകുപ്പുകൾ നൽകി ലീഗിനെ വശത്താക്കി, ജേക്കബിനെ പാരയാക്കി മാണിഗ്രൂപ്പ് പിളർത്തി പൊലീസ് സഹായത്തോടെ കെ.പി.സി.സി തെരഞ്ഞെടുപ്പ് നടത്തി വയലാർ രവിയെ അധ്യക്ഷനുമാക്കി. കരുണാകരന് 'ഭീഷ്മാചാര്യ' അവാർഡുനൽകാനും ഓണററി ഡോക്ടറേറ്റ് പ്രഖ്യാപിക്കാനുമൊക്കെ ആളുണ്ടായി. വലിയ സൗഭാഗ്യങ്ങൾക്ക് പിന്നാലെ അതിഭയങ്കരമായ തിരിച്ചടികളുമുണ്ടായി. കാറപകടം, പത്നിയുടെ ചരമം, തിരുത്തൽവാദം, നേതൃമാറ്റവിവാദം, ഐ.എസ്.ആർ.ഒ ചാരക്കേസ്. ആൻറണി ഗ്രൂപ്പിനോടൊപ്പം ഘടകക്ഷികളും നേതൃത്വ മാറ്റം ആവശ്യപ്പെടുകയും നരസിംഹറാവു വിമതരെ പിന്താങ്ങുകയും ചെയ്തതോടെ 1995 മാർച്ച് 16ന് ലീഡർ പടിയിറങ്ങി. പിന്നെ രാജ്യസഭാംഗമായി, കേന്ദ്രത്തിൽ വ്യവസായ മന്ത്രിയുമായി. കേന്ദ്രത്തിലിരിക്കുമ്പോഴും മാസാമാസമുള്ള ഗുരുവായൂർ ദർശനം മുടക്കിയില്ല. കിട്ടുന്ന എല്ലാ വടികൊണ്ടും ആൻറണിയുടെ തലക്കുമേടാനും മടി കാണിച്ചില്ല.

1996ലെ തെരഞ്ഞെടുപ്പിൽ ഇടതുപക്ഷത്തെ അധികാരത്തിലേറ്റുന്നതിൽ നിർണായകമായ പങ്കാണ് കരുണാകരൻ വഹിച്ചത്. നാരായണപ്പണിക്കരെയും സ്വാമി ശാശ്വതീകാനന്ദയേയും ഇളക്കിവിട്ടത് മറ്റാരുമല്ല. പാലക്കാട് ജില്ലയിൽനിന്ന് കോൺഗ്രസുകാർ ആരും വേണ്ട എന്ന് ലീഡർ അനുയായികൾക്ക് നിർദേശം നൽകി; അവർ അത് ഏറെക്കുറെ നടപ്പാക്കുകയും ചെയ്തു. കരുണാകരൻ ഗ്രൂപ്പുകാർ ആൻറണി ഗ്രൂപ്പുകാരെ കാലുവാരി, അവർ തിരിച്ചും വാരി.

വ്യക്തമായ ഗെയിംപ്ലാനോടെയാണ് കരുണാകരൻ തൃശൂരുനിന്ന് ലോക്സഭയിലേക്കു മൽസരിച്ചത്. രാജ്യസഭയിൽ അഞ്ചു വർഷംകൂടി കാലാവധി ഉണ്ടെങ്കിലും തൻെറ ജനസമ്മതി തെളിയിക്കാൻ ലോക്സഭയിലേക്കുതന്നെ ജയിക്കണം എന്ന് അദ്ദേഹം കരുതി. തൃശൂരാണെങ്കിൽ സ്വന്തം തട്ടകം, ജയംസുനിശ്ചിതം. മാർ ജോസഫ് കുണ്ടുകുളത്തിൻെറ പിന്തുണ പ്രത്യക്ഷമായിത്തന്നെയുണ്ടായിട്ടും ഫലം മറിച്ചായി, മൂന്നു പതിറ്റാണ്ടിനുശേഷം ഒരിക്കൽക്കൂടി തൃശൂർക്കാർ 'മ്മടെലീഡറെ' അപഹാസ്യനാക്കി. ചിന്ന ലീഡർ കോഴിക്കോട്ടും പരാജയം ഏറ്റുവാങ്ങി.

തൻെറയും മകൻെറയും പരാജയത്തോടെ കാരണവർ ഒതുങ്ങും, ഷെഡിൽ കയറും എന്നൊക്കെ കരുതിയവർക്കുതെറ്റി. 1998ൽ തിരുവനന്തപുരത്തും അതിനടുത്ത വർഷം മുകുന്ദപുരത്തും പ്രബലരായ എതിരാളികളെ മലർത്തിയടിച്ചുകൊണ്ട് തിരിച്ചുവരവ് നടത്തി. പ്രതിപക്ഷത്തിൻെറ നിഷ്ക്രിയത്വത്തെ അപലപിക്കാനാണ് അദ്ദേഹം അധികസമയവും വിനിയോഗിച്ചത്. കോൺഗ്രസിനെ പൊരുതുന്ന സംഘടനയാക്കാനുള്ള ഒറ്റമൂലി മുരളിയെ പി.സി.സി പ്രസിഡൻറാക്കുക മാത്രവും.



**പ്രായവും പ്രതികൂല സാഹചര്യങ്ങളും ലീഡറുടെ പ്രതിഭയെ തെല്ലും ബാധിച്ചിട്ടില്ല. വിശ്വവശ്യമായ മന്ദഹാസത്തിനും മങ്ങലേതുമില്ല. പ്രതിയോഗികളെ ഒതുക്കാൻ അടിച്ചിരുത്താനുള്ള തന്ത്രങ്ങൾ ബുദ്ധിശാലയിൽ ഇതൾ വിരിയുന്നുമുണ്ട്.**

പഴയകാലത്തെ ആൻറണിയോടായിരുന്നെങ്കിൽ കരുണാകരൻെറ അഭ്യാസം നടക്കുമായിരുന്നില്ല. ഒരണ സമരനായകനായ ആൻറണി, ചേർത്തലയുടെ ചുവന്ന മണ്ണിൽ ത്രിവർണപതാകനാട്ടിയ ആൻറണി, പള്ളിക്കും പട്ടക്കാർക്കുമെതിരെ പോരാടിയ ആൻറണി, ഗോഹട്ടി എ.ഐ.സി.സിയിൽ ഇന്ദിരാഗാന്ധിയെ എതിർത്ത ആൻറണി, സഞ്ജയ്ഗാന്ധി കേരളത്തിൽ കാൽ കുത്തുന്നത് തടഞ്ഞ ആൻറണി, ചിക്മംഗ്ലൂരിൽ ഇന്ദിരാഗാന്ധിക്ക് പിന്തുണ നൽകുന്നതിൽ പ്രതിഷേധിച്ച് മുഖ്യമന്ത്രിസ്ഥാനം രാജിവെച്ച പഴയ ആൻറണി.

പ്രായമേറുകയും പരാധീനം കൂടുകയും ചെയ്തതോടെ ആൻറണിയും മാറി എന്നു കരുണാകരനറിയാം. ഇന്ദിരാഗാന്ധിയുടെ ഏകാധിപത്യത്തെയും കുടുംബവാഴ്ചയേയും എതിർത്ത ആദർശശാലി ഇപ്പോൾ സോണിയാജിയുടെ വിശ്വസ്തനാണ്! കൽക്കത്താ എ.ഐ.സി.സിയിൽ തൊണ്ണൂറു ശതമാനം വോട്ടുനേടി ജയിച്ച സീതാറാം കേസരിയെ പ്രസിഡൻറ്സ്ഥാനത്തുനിന്നു നീക്കംചെയ്തപ്പോഴോ വിദേശജാതയെ പ്രധാനമന്ത്രിസ്ഥാനാർഥിയാക്കരുതെന്ന് അഭിപ്രായം പറഞ്ഞ പാതകത്തിന് പവാർ, സാംഗ്മ, അൻവർ എന്നിവരെ പുറത്താക്കിയപ്പോഴോ ആൻറണിക്ക് മനസ്സാക്ഷിക്കുത്ത് ഉണ്ടായില്ല. ഇടതുമുന്നണിയുടെ അഴിമതിയെക്കുറിച്ച് അഹോരാത്രം പ്രസംഗിക്കുന്ന ആൻറണിക്ക് ബാലകൃഷ്ണപിള്ള ഐക്യജനാധിപത്യമുന്നണിയിൽ തുടരുന്നതിൽ സന്തോഷമേയുള്ളൂ. കേരള കോൺഗ്രസ് ഗ്രൂപ്പുകൾ ലയനചർച്ച തുടങ്ങിയപ്പോഴേക്കും പ്ലസ്ടൂ സംബന്ധിച്ച ആരോപണം വിഴുങ്ങാൻ കാണിച്ച സാമർഥ്യവും അഭിനന്ദനീയമാണ്. മുഖ്യമന്ത്രിയായിരുന്നപ്പോൾ തൻെറ കൊച്ചുവീട്ടിൽ താമസിച്ചും കാൻറീനിൽനിന്ന് ഊണുകഴിച്ചും മാതൃകകാണിച്ചയാൾ പ്രതിപക്ഷ നേതാവായപ്പോൾ വിശാലമായ കൻേറാൺമെൻറ് ഹൗസിലേക്ക് താമസം മാറ്റി.

കെ.പി.സി.സി പ്രസിഡൻറായിരിക്കവെ മെത്രാനരമനയിലേക്ക് ഇന്ദിരാഗാന്ധിയെ അനുഗമിക്കാൻ വിസമ്മതിച്ച വീരപുരുഷൻ ഇന്ന് കത്തോലിക്കാ സഭയുടെ കുഞ്ഞാടാണ്. എറണാകുളം സെൻറ് തെരേസാസ് കോളേജിൽ ദലിത് വിദ്യാർഥിനികൾക്കെതിരെ നടക്കുന്ന 'അപാർത്തീഡ്' പുറത്തുവന്നപ്പോൾ അതിനെ അപലപിക്കാൻ കരുണാകരൻ തയാറായി. ആദർശധീരൻ ഇപ്രകാരമൊരു സംഭവം നടന്നതായേ ഭാവിച്ചില്ല. പട്ടികജാതിക്കാർക്കല്ല ലത്തീൻ കത്തോലിക്കർക്കാണ് സംഘടിത വോട്ടുബാങ്കുള്ളത് എന്നു തിരിച്ചറിയാനുള്ള പക്വതയായി എന്നർഥം.

പ്രതിപക്ഷ നേതാവ് എന്ന നിലക്ക് ആൻറണി വട്ടപ്പൂജ്യമാണെന്ന് അദ്ദേഹത്തിൻെറ ആരാധകർപോലും സമ്മതിക്കും. നിയമസഭക്കകത്തോ പുറത്തോ ഘടകകക്ഷികളെ ഏകോപിപ്പിക്കാൻ ആൻറണിക്ക് സാധിച്ചില്ല. ഹയർ സെക്കൻററി വിദ്യാഭ്യാസവിപ്ലവത്തെയോ വിഷമദ്യദുരന്തത്തെയോ രാഷ്ട്രീയമായി തുറന്നു കാട്ടാനും കഴിഞ്ഞില്ല. കോൺഗ്രസ് സംഘടന മുമ്പെന്നേക്കാളും നിർജീവമാണ്, കേന്ദ്രത്തിലും സംസ്ഥാനത്തും ഭരണമില്ലാത്തതുകൊണ്ട് ധനാഗമമാർഗങ്ങളും കഷ്ടിയാണ്. അണികളെ ഉത്തേജിപ്പിക്കാവുന്ന നേതൃത്വവുമില്ല. തെന്നല ബാലകൃഷ്ണ പിള്ളക്കാണെങ്കിൽ ഗവർണറായിപ്പോകാനുള്ള പ്രായമായി.

കലങ്ങിമറിഞ്ഞ ഈ രാഷ്ട്രീയ കാലാവസ്ഥയിൽ, അതും തെരഞ്ഞെടുപ്പിന് തൊട്ടുമുമ്പ് കടുത്ത ഒരു വിലപേശലിനാണ് കരുണാകരൻ ഒരുങ്ങുന്നത്. ആൻറണിക്കു മുഖ്യമന്ത്രിയാകണമെങ്കിൽ മുരളിയെ കെ.പി.സി.സി പ്രസിഡൻറാക്കണം. അതിനുള്ള ഉറപ്പുകിട്ടിയില്ലെങ്കിൽ ഫലം അനുഭവിക്കണം.

അലിഞ്ഞാൽ ശർക്കര, ഉറച്ചാൽ പാറ, അതാണ് കണ്ണോത്തു കരുണാകര മാരാർ. ഒന്നു മോഹിച്ചാൽ ഒമ്പതും സാധിക്കുന്ന വാശി. അറ്റകൈക്ക് തൃണമൂൽ കോൺഗ്രസുണ്ടാക്കാനും കരുണാകരൻ മടിക്കില്ല; അല്ലെങ്കിൽ മൂപ്പനാരെപ്പോലെ മാനിലാ കോൺഗ്രസ്. മകൻെറ ഭാവിയേക്കാൾ വലുതല്ലല്ലോ മാർക്സിസ്റ്റ് വിരോധം? ●